

# താളുകളിലൂടെ...






**PATRON**
HIS BEATITUDE CARDINAL
MORAN MOR BASELIOS CLEEMIS
MAJOR ARCHBISHOP CATHOLICOS

**EDITOR**
FR. JOHNSON PUTHUPARAMPIL

**EDITORIAL MEMBERS**
FR. MATHEW VALIYAVEETTIL
FR. ARUN ERATH
FR. BENADICT KOODATHUMANNIL
FR. THOMAS KUTTIYIL
FR. GEORGE THANNIMOOTTIL
FR. AJO KALAPURAYIL
FR. ANU JOSE KUNNIL
FR. CLIM PARUKOOR
SR ANJANA D.M.
MR. VARGHESE GEORGE KOCHUVILA
MR. PRADEEP GEORGE

**DESIGN & LAYOUT**
VIJIN WILSON
JUSTIN P STEPHEN
(MISTICA CREATIONS : 9746186059)

**CONTACT**
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE )


**ONLINE CIRCULATION ONLY**

# ക്രിസ്തു ഒന്നാമത്...

സ്നേഹം തന്നെയായ ദൈവത്തെ സ്നേഹിക്കുവാനും അനുഗമിക്കുവാനുമുള്ള വിളി ലഭിച്ചവരാണ് നാം. മാമ്മോദീസായിലൂടെ നമുക്ക് ലഭിച്ച ദൈവികവരപ്രസാദം അനുനിമിഷം ജ്വലിപ്പിക്കുവാനും വിശ്വാസജീവിതത്തിലൂടെ മറ്റുള്ളവർക്ക് പകർന്നുകൊടുക്കുവാനും നാം കൂടുതൽ തീഷ്ണത കാണിക്കേണ്ടസമയമാണിത്.

വിശ്വാസപരിശീലനത്തിന്റെ പ്രഥമ പാഠശാലയാണ് കുടുംബം. വിശ്വാസത്തിന്റെ ബാലപാഠങ്ങൾ പഠിക്കേണ്ടത് മാതാപിതാക്കളിൽ നിന്നാണ്. വൻ തുകകൾ മുടക്കി കുഞ്ഞുങ്ങൾക്ക് അഡ്മിഷൻ തരപ്പെടുത്തുകയും എല്ലാ വിഷയങ്ങൾക്കും A+ വാങ്ങണമെന്ന് നിർബന്ധം പിടിക്കുകയും ട്യൂഷൻ ക്രമീകരിക്കുകയും ചെയ്യുന്ന മാതാപിതാക്കൾ കുഞ്ഞുങ്ങളെ ദൈവീകരായി വളർത്താൻ എന്തേ മറന്നുപോകുന്നു? ദൈവത്തെ നഷ്ടപ്പെടുത്തുന്ന പഠനപ്രക്രിയകൾ അടിസ്ഥാനമില്ലാത്ത ഭവനം പോലെയാണ്. പരിശുദ്ധ കന്യകാ മറിയത്തോടും വി. യൗസേഫ് പിതാവിനോടും കൂടെ ദൈവാലയത്തിൽ പോവുകയും അവിടുത്തെ കാര്യങ്ങളിൽ വ്യാപൃതനായി ജീവിക്കുകയും ചെയ്ത ഉണ്ണിയേശു വിശ്വാസജീവിതത്തിൽ നമുക്ക് മാതൃകയാണ്.

ബനഡിക്ട് 16-ാമൻ മാർപാപ്പ തന്റെ സ്ഥാനാരോഹണ ദിവസം കുട്ടികൾക്ക് നൽകിയ സന്ദേശത്തിൽ പറഞ്ഞു. "പ്രിയ കുഞ്ഞുങ്ങളേ, ഞാൻ നിങ്ങളോട് പറയുന്നു. നിങ്ങൾ ക്രിസ്തുവിനെ ഭയപ്പെടേണ്ട, അവിടുന്ന് ഒന്നും എടുത്തു കളയുകയില്ല, പിന്നെയോ അവിടുന്ന് നിങ്ങൾക്ക് എല്ലാം നൽകുന്നു. നാം നമ്മെത്തന്നെ അവിടുത്തേയ്ക്ക് നൽകുമ്പോൾ നമുക്ക് നൂറു മടങ്ങ് തിരികെ ലഭിക്കുന്നു. അതെ, ക്രിസ്തുവിനായി നിങ്ങളുടെ വാതായനങ്ങൾ മലർക്കെ തുറന്നിടുക. അപ്പോൾ നിങ്ങൾ യഥാർത്ഥ ജീവിതം കണ്ടെത്തും".

ക്രിസ്തുവിനായി നിങ്ങളുടെ ജീവിതത്തിന്റെ വാതിൽ തുറന്നിടാൻ വിശ്വാസപരിശീലനം സഹായിക്കട്ടെ. ക്രിസ്തു നിങ്ങളിൽ രൂപം കൊള്ളട്ടെ. ക്രിസ്തുവിന്റെ ദൈവരാജ്യ ശുശ്രൂഷ തുടരുന്നത് സഭയിലൂടെയാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭ പുനരൈക്യത്തിന്റെ തൊണ്ണൂറ്റി ഒന്നാം വാർഷികം ആചരിക്കുന്ന സമയമാണല്ലോ ഇത്. സഭയിലൂടെ നമുക്ക് ലഭിച്ച നന്മകൾക്കും അവസരങ്ങൾക്കും നന്ദി പറയുന്നതിനും നമ്മുടെ ജീവിതസാക്ഷ്യം കൊണ്ട് സഭയെ ശക്തിപ്പെടുത്തുവാനും സഭയോട് ചേർന്ന് നിന്നു അനേകരെ ക്രിസ്തുവിലേക്ക് നയിക്കുവാനും നമുക്ക് പരിശ്രമിക്കാം.

സ്നേഹപൂർവ്വം,

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം





മലങ്കര ബാലന്റെ പുനരൈക്യ സ്പെഷ്യൽ പതിപ്പ് പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ വലിയ സന്തോഷം. അതിന് എല്ലാ ഭാവുകങ്ങളും ദൈവാനുഗ്രഹവും നേരുന്നു.

കൊച്ചുകുഞ്ഞുങ്ങൾ, നമ്മുടെ വിശ്വാസപരിശീലനം നേടുന്ന മക്കൾ. മാർ ഈവാനിയോസ് പിതാവിന്റെ ഐക്യശുശ്രൂഷയെപ്പറ്റി ആഴത്തിൽ അറിയുന്നതിനും മനസ്സിലാക്കുന്നതിനും ലളിതമായി ആ സന്ദേശം മനസ്സുകളിലേയ്ക്ക് പകരുന്നതിനും ഈ പുനരൈക്യ പതിപ്പ് മുഖാന്തിരമാകണമെന്ന് ആഗ്രഹിക്കുന്നു. അതിന് പരിശുദ്ധാത്മാവിന്റെ കൃപയ്ക്കായി പ്രാർത്ഥിക്കുന്നു.

ദൈവത്തോടുള്ള ബന്ധം കർത്താവായ യേശുക്രിസ്തു വഴിയാണ് നമുക്ക് ലഭിച്ചിട്ടുള്ളത്. അത് പരിശുദ്ധാത്മാവ് വന്ന് പൂർത്തീകരിച്ച് നമുക്ക് നൽകി. സഭയിലൂടെ നാം തുടർന്നും അനുഭവിക്കുന്നു. ഈ സഭയുടെ എല്ലാ ദേശത്തുമുള്ള സാർവ്വത്രിക കൂട്ടായ്മയാണ്. പരി. കത്തോലിക്കാസഭ. ഈ സഭയിൽ മലങ്കരയിലെ മാർത്തോമ്മാശ്ലീഹായുടെ പൈതൃകമുള്ള മലങ്കര സുറിയാനി കത്തോലിക്കാ സഭയെന്ന നമ്മുടെ പ്രിയപ്പെട്ട സഭാ കൂട്ടായ്മ, അതുവഴി നാം ഓരോരുത്തരും ഈ വലിയ ബന്ധത്തിൽ, സഭയിൽ ഉൾച്ചേർന്നതിനെ ഓർത്ത്, അതിനുള്ള ഭാഗ്യം ലഭിച്ചതിനെ ഓർത്ത് നമുക്ക് നന്ദി പറയാം. നാം ഈ വലിയ സഭയിൽ സന്തോഷത്തോടുകൂടി ജീവിക്കുമ്പോൾ നമുക്ക് ചെയ്യുവാനുള്ള ചില കർമ്മപരിപാടികൾ സുവിശേഷത്തിൽ അറിയിച്ചിട്ടുണ്ട്. സകല മനുഷ്യരോടും ദൈവത്തിന്റെ സ്നേഹത്തെക്കുറിച്ച് നിങ്ങൾ പറയണം. എന്താണ് ദൈവസ്നേഹം? കർത്താവായ യേശുവിൽ നമ്മൾ അത് കണ്ടതാണ്. എല്ലാവരോടും സ്നേഹമുള്ള യേശുവിന്റെ നന്മ ചെയ്തു നീങ്ങുന്ന രൂപം. ദൈവത്തോടുള്ള ബന്ധം, സഹോദരങ്ങളോടുള്ള ബന്ധം. വിഭാഗീയത ഇല്ലാത്ത സ്നേഹവും ബന്ധവും കർത്താവ് പഠിപ്പിച്ചതാണ്. പാവപ്പെട്ടവരോട് പ്രത്യേകം പ്രതിബദ്ധത കാണിക്കണമെന്ന് കർത്താവ് പറഞ്ഞു. ദരിദ്രരോട് സുവിശേഷം അറിയിക്കുവിൻ. ഇല്ലാത്തവരോട് അടുത്തു നിൽക്കുവാനുള്ള കർത്താവിന്റെ കല്പന. സകല മനുഷ്യരേയും ദൈവമക്കളായി കാണുവാനുള്ള ദൈവരാജ്യം എന്ന വലിയ പദം സൂചിപ്പിക്കുന്നത് എല്ലാവരേയും ഉൾക്കൊള്ളുന്ന ദൈവത്തിന്റെ സ്നേഹ പദ്ധതിയാണ്.

സഭ അതിന്റെ പൂർണ്ണരൂപമായി വളരേതാണ്. സഭ അതിന്റെ മുന്നോടിയാണ്. സഭ അതിന്റെ നേർക്കാഴ്ചയായി ജീവിക്കേതാണ്. ഈ സഭയിലാണ് നാം മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യത്തിന്റെ സന്ദേശം ഈ സഭയിലൂടെയാണ് നൽകുന്നത്.

ആകയാൽ പ്രിയപ്പെട്ട മക്കളേ, മതാദ്ധ്യാപകരേ, നമ്മുടെ സഭയ്ക്ക് പ്രത്യേകിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് സഭകളുടെ ഐക്യം സംബന്ധിച്ചും മാനവരാശിയുടെ ഐക്യം സംബന്ധിച്ചും ശക്തമായ സന്ദേശം നമ്മുടെ ജീവിതത്തിന്റെ കൂട്ടായ സാക്ഷ്യത്തിലൂടെയും ജീവിതത്തിലൂടെയും നൽകുവാനുണ്ട്. അത് പ്രത്യേകം നമുക്ക് ഓർക്കാം. നമ്മുടെ എല്ലാ പ്രവൃത്തികളിലും ഈയൊരു സാക്ഷ്യം ഉണ്ട്, ഉണ്ടാകണം എന്നത് നമ്മുടെ ഹൃദയത്തിൽ സൂക്ഷിക്കാം. നമ്മുടെ സാക്ഷ്യം വഴി കർത്താവിന്റെ സ്നേഹം എന്താണെന്ന് അനേകർ അറിയട്ടെ. നമ്മൾ അനുഭവിച്ച സ്നേഹത്തെക്കുറിച്ച് അനുഭവിക്കുന്ന സ്നേഹത്തെക്കുറിച്ച് കർത്താവിന്റെ ദിവ്യമായ ഈ സ്നേഹ ബന്ധത്തെക്കുറിച്ച് പറയാതിരിക്കുന്ന അവസരങ്ങൾ നമുക്ക് നഷ്ടമാണ് എന്ന് നമുക്ക് ബോദ്ധ്യപ്പെടാം. പറയാൻ ലഭിക്കുന്ന അവസരങ്ങൾ വളരെ വിരളമാണ്. അങ്ങനെ ലഭിക്കുന്ന അവസരങ്ങൾ നഷ്ടപ്പെടുത്തി കളയുക ഏറ്റം ദുർഭഗമെന്നാണ് വി. പൗലോസ് ശ്ലീഹാ പറയുന്നത്.

ഞാൻ സുവിശേഷം പ്രസംഗിക്കുന്നു എങ്കിൽ അതിൽ എനിക്ക് ഒരു വമ്പും മഹത്വവും പറയാനില്ല. എന്നാൽ പ്രസംഗിക്കുന്നില്ലെങ്കിലോ എനിക്ക് വലിയ ദുരിതം. അതെ, കർത്താവിന്റെ സ്നേഹത്തെക്കുറിച്ച് നമുക്ക് പറയാൻ ലഭിക്കുന്ന അവസരങ്ങൾ ഉപയോഗിക്കാതിരിക്കുന്നത് വലിയ നഷ്ടമാണ്.

ദൈവം നിങ്ങളേവരേയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ. നിങ്ങളുടെ വിശ്വാസ പരിശീലനത്തിൽ ഈ വലിയ കർത്താവിന്റെ കല്പന, എല്ലാവരേയും സുവിശേഷം അറിയിക്കാനുള്ള കല്പന നിങ്ങൾ ദൈവീകമായി, ഗൗരവമായി എടുക്കണം. അത് പ്രചരിപ്പിക്കണം. ആരേയും മുറിവേൽപ്പിക്കാതെയും ആരേയും വേദനിപ്പിക്കാതെയും. സമൂഹത്തിൽ വിള്ളലുണ്ടാകാതെയും എല്ലാവരും ദൈവമക്കളാണെന്ന ബോദ്ധ്യത്തിൽ നമുക്ക് ദൈവസ്നേഹത്തെക്കുറിച്ച് പഠിക്കാം, പഠിപ്പിക്കാം, സാക്ഷ്യം നൽകാം. പരിശുദ്ധാത്മാവ് നിങ്ങളേവരേയും ധാരാളമായി അനുഗ്രഹിക്കട്ടെ.

സ്നേഹത്തോടെ,

നിങ്ങളുടെ വത്സലപിതാവ്

**കർദിനാൾ ബസേലിയോസ് ക്ലീമിസ് ബാവ**

തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ

മേജർ ആർച്ച് ബിഷപ്പ് - കാതോലിക്കോസ്

# ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.
ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.

# പുനരൈക്യം



ഫാ. ജോൺസൺ പുതുപ്പറമ്പിൽ

1930 സെപ്റ്റംബർ 20 – മലങ്കര സഭാചരിത്രത്തിൽ തങ്കലിപികളിൽ എഴുതപ്പെട്ട ദിനം. കത്തോലിക്കാ സംസർഗ്ഗത്തിലേയ്ക്ക് മലങ്കര സഭ പ്രവേശിച്ച ദിനം. പുനരൈക്യദിനം. അനേക നാളത്തെ പ്രാർത്ഥനയുടേയും ആലോചനയുടേയും പരിസമാപ്തിയിൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും മാർ തെയോഫിലോസ് തിരുമേനിയും ബഹു. ഫാ. ജോൺ ഒ.ഐ.സിയും ബഹു. അലക്സാണ്ടർ ശെമ്മാശ്ശനും ശ്രീ കിളിലേത്ത് ചാക്കോയും കത്തോലിക്കാ സഭയിലേയ്ക്ക് പുനരൈക്യപ്പെട്ടതിന്റെ 91-ാം വാർഷികം നാം ആചരിക്കുന്ന ഈ വേളയിൽ പുനരൈക്യത്തെപ്പറ്റി ലളിതമായി നാം മനസ്സിലാക്കിയിരിക്കേണ്ടത് ആവശ്യമാണ്.

എ.ഡി 52 ൽ മാർതോമാശ്ലീഹാ കേരളത്തിൽ വരികയും കേരളത്തിലും ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിലും സഭ സ്ഥാപിക്കുകയും ചെയ്തു. ഇവിടെയാണ് കേരളസഭാ ചരിത്രം ആരംഭിക്കുക.



മാർത്തോമ്മാശ്ലീഹാ പശ്ചിമേഷ്യയിൽ നിന്ന് കപ്പലിറങ്ങിയത് കൊടുങ്ങല്ലൂരിനടുത്തുള്ള മാല്യങ്കര എന്ന സ്ഥലത്താണ്. ആദ്യമായി സഭ സ്ഥാപിക്കുകയും സുവിശേഷം പ്രഘോഷിക്കുകയും ചെയ്ത ശ്ലീഹാ സ്ഥാപിച്ച സഭ മലങ്കരസഭ എന്നറിയപ്പെടാൻ തുടങ്ങിയത് ഈ കാരണത്താലാണ്.

'മലങ്കര' എന്ന പദത്തിന് 'മലകളുടെ കര' എന്നും ചിലർ പറയുന്നു. മാർത്തോമ്മാശ്ലീഹായുടെ കാലം മുതൽ ഇവിടുത്തെ ശ്ലൈഹികസഭ മലങ്കര സഭയെന്നാണ് അറിയപ്പെടുന്നത്. മാർത്തോമ്മാശ്ലീഹായുടെ പ്രേഷിതപ്രവർത്തനത്തിന്റെ ഫലമായി ഇവിടുത്തെ നസ്രാണികൾ മലങ്കര നസ്രാണിയെന്നും മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്നും അറിയപ്പെട്ടു തുടങ്ങി. കൽദായ സുറിയാനി ആരാധനക്രമം ഉപയോഗിച്ചിരുന്ന കേരള സഭ പരിശുദ്ധ കത്തോലിക്കാ സഭയുടെ ഭാഗം തന്നെയായിരുന്നു. അങ്ങനെ യേശുവിൽ വിശ്വസിച്ചിരുന്ന അവർ പരസ്പരം സ്നേഹത്തിലും സന്തോഷത്തിലും സമാധാനത്തിലും കഴിയുകയായിരുന്നു.

ഒന്നായിരുന്ന കേരള സഭയിൽ ലാറ്റിൻ മിഷനറിമാരുടേയും പാശ്ചാത്യ ബിഷപ്പുമാരുടേയും ഇടപെടൽ മൂലം പരസ്പര അഭിപ്രായ വ്യത്യാസങ്ങളും തർക്കങ്ങളും ഉണ്ടായി. ആരാധനക്രമപരമായ തർക്കങ്ങളും അഭിപ്രായ വ്യത്യാസങ്ങളും കൂടി ഭിന്നതകളുണ്ടായി. ഈ ഭിന്നത 1599 ൽ ഉദയംപേരൂർ സൂനഹദോസ് ആയപ്പോഴേയ്ക്കും അതിന്റെ മൂർദ്ധന്യ അവസ്ഥയിലെത്തി. 1653 ൽ കൂനൻ കുരിശുസത്യത്തോടെ സമാധാനത്തിലും സ്നേഹത്തിലും കഴിഞ്ഞിരുന്ന കേരളസഭ രണ്ടായി പിരിഞ്ഞു. പഴയകൂറ്റുകാർ എന്നും പുത്തൻകൂറ്റുകാർ എന്നും.

പഴയ കൂറ്റുകാർ- കത്തോലിക്കാ സംസർഗ്ഗത്തിൽ നിലനിന്നിരുന്നവർ. പുത്തൻ കൂറ്റുകാർ - അന്ത്യോക്യൻ യാക്കോബായ സഭയുമായി ബന്ധം പുലർത്തിയവർ. ഇന്ന് നാം കാണുന്ന അന്ത്യോക്യൻ ആരാധനക്രമം ഉപയോഗിക്കുകയും അന്ത്യോക്യൻ പാത്രിയർക്കീസിന്റെ ആത്മീയ നേതൃത്വം സ്വീകരിക്കുകയും ചെയ്തവരാണ് പുത്തൻകൂറ്റുകാർ.

ഇവിടെ തുടങ്ങിയ സഭയുടെ അനൈക്യം കൂടിക്കൊണ്ടേയിരുന്നു. കൂനൻകുരിശ് സത്യത്തിനു ശേഷം കേരളസഭ പിന്നീട് പുനരൈക്യത്തിനുള്ള ശ്രമങ്ങൾ ധാരാളം നടത്തിയെങ്കിലും ലൗകിക അധികാരത്തിന്റേയും അധികാര വടംവലിയുടേയും പേരിൽ അതൊന്നും ഫലവത്തായില്ല.

അങ്ങനെ അനൈക്യത്തിന്റെ ഫലമായി പുത്തൻകൂർ സഭ വീണ്ടും വീണ്ടും പിളർന്നുകൊണ്ടേയിരുന്നു. ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മാ, പ്രൊട്ടസ്റ്റന്റ് എന്നിവയെല്ലാം ഈ അനൈക്യത്തിന്റെ പേരിൽ രൂപം കൊണ്ടിട്ടുള്ളതാണ്.

എങ്ങും ഇരുൾ മൂടിയിരുന്നു. അവിടേക്കാണ് ഒരു ദിവ്യപ്രകാശം ഉദിച്ചുയർന്നത്, മാർ ഈവാനിയോസ് പിതാവ്. 'അവരും സത്യത്തിൽ ഒന്നാകപ്പെടാൻ വേണ്ടി' എന്ന് പ്രാർത്ഥിച്ച ദിവ്യഗുരുവിന്റെ കാലടികൾ പിൻചെന്ന് ഐക്യത്തിന്റെ പ്രവാചകനായി മാർ ഈവാനിയോസ് പിതാവ് വന്നു. കക്ഷി വഴക്കുകൾക്കും സാമ്പത്തിക ഞെരുക്കങ്ങൾക്കും ഇടയിൽപ്പെട്ട് സഭ ഞെരുക്കമാർന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ മാർ ഈവാനിയോസ് പിതാവിന് മനസ്സിലായി സഭയെ പുനരുദ്ധരിക്കാൻ ഒരേയൊരു വഴിയേ ഉള്ളൂ. അത് കത്തോലിക്കാ സഭയുമായുള്ള പുനരൈക്യമാണ്.

മലങ്കര സഭയിലെ പുനരൈക്യ പ്രസ്ഥാനങ്ങൾക്ക് സഭയുടെ പിളർപ്പിന്റെ അത്രതന്നെ പഴക്കമുണ്ടെങ്കിലും ഈ സ്വപ്നം സാക്ഷാത്ക്കരിക്കാനുള്ള ദൃഢനിശ്ചയവും ദൈവാനുഗ്രഹവും മാർ ഈവാനിയോസ് പിതാവിനാണ് ലഭിച്ചത്. മലങ്കര സഭയ്ക്ക് നഷ്ടമായ ആത്മീയ ചൈതന്യം തിരികെ കൊണ്ടുവരാൻ അഭിവന്ദ്യ പിതാവ് പരിശ്രമിച്ചു. അതിന്റെ ആദ്യപടിയെന്നവണ്ണം 1919 ൽ ബഥനി സന്യാസ സമൂഹം സ്ഥാപിച്ചു. നവോത്ഥാന പ്രസ്ഥാനങ്ങളിലൂടെ തിരികെ പിടിച്ച ഈ ആത്മീയ ചൈതന്യം നിലനിർത്താൻ പുനരൈക്യത്തിലൂടെ മാത്രമേ സാധിക്കൂ എന്ന് പിതാവിന് മനസ്സിലായി. അങ്ങനെ അഭിവന്ദ്യ പിതാവ് കത്തോലിക്കാ സഭയുടെ അങ്കണത്തിലേയ്ക്ക് തിരികെ നടന്നു. 1930 സെപ്റ്റംബർ 20, അന്ന് അഭിവന്ദ്യ പിതാവിനോടൊപ്പം മാർ തെയോഫിലോസ് തിരുമേനി, ബഹു. ഫാ. ജോൺ ഒ.ഐ.സി, അലക്സാണ്ടർ ശെമ്മാശൻ, കിളിലേത്ത് ചാക്കോ എന്നിവർ കൊല്ലം രൂപതാദ്ധ്യക്ഷൻ അലോഷ്യസ് മരിയ ബെൻസിഗർ തിരുമേനിയുടെ മുമ്പിൽ വിശ്വാസ പ്രഖ്യാപനം നടത്തി കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടു.

കേവലം 5 പേരിൽ തുടങ്ങിയ സഭ ഇന്ന് 5 ലക്ഷത്തോളം അംഗങ്ങളുള്ള സ്വയം ഭരണാധികാരമുള്ള സഭയായി, പുനരൈക്യ പ്രസ്ഥാനമായി വളർന്നുകൊണ്ടേയിരിക്കുന്നു. ഐക്യത്തിലേയ്ക്ക് നമ്മെ കൈപിടിച്ചു നടത്തിയ അഭിവന്ദ്യ പിതാവിന്റെ ധീരമായ തീരുമാനത്തിന് ഇന്ന് 91 വർഷം തികയുന്നു.



മാർ ഈവാനിയോസ് പിതാവ് തുടങ്ങിവച്ച പുനരൈക്യ പ്രവർത്തനങ്ങൾ ഇന്നും വെളിച്ചം കെടാതെ സഭയിൽ തുടർന്നുകൊിരിക്കുന്നു.

അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവും അഭിവന്ദ്യ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവായും പുനരൈക്യ വളർച്ചയിൽ ശക്തിയുക്തം പ്രവർത്തിച്ചതാണ്. ഇന്ന് ഭാഗ്യമോടെ മലങ്കര കത്തോലിക്കാ സഭയെ നയിച്ചുകൊണ്ടിരിക്കുന്ന അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവായും പുനരൈക്യ പ്രസ്ഥാനത്തിന്റെ ദീപശിഖയെ ഉയർത്തി പിടിച്ച് സഭയുടെ സമാധാനത്തിന്റേയും മനുഷ്യ സ്നേഹത്തിന്റേയും മുഖം സമൂഹത്തിൽ പ്രകാശിപ്പിക്കാൻ നിരന്തരം പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. ഉത്തമ മലങ്കര മക്കളായി വളരുവാൻ, പുനരൈക്യ പ്രസ്ഥാനത്തിന്റെ വക്താക്കളായി മാറുവാൻ നമ്മുടെ സഭാജീവിതം നമ്മെ പ്രാപ്തരാക്കട്ടെ.

പുനരൈക്യം ദൈവത്തിന്റെ പ്രവർത്തിയാണ്. അതിന് കീഴ്പ്പെടുക വിശ്വാസികളുടെ ഉത്തരവാദിത്വവും. ഭിന്നതയിൽ അകപ്പെട്ടിരിക്കുന്നവർ ഒന്നായി ദൈവപിതാവിന്റെ പക്കലേയ്ക്കുള്ള യാത്രയിൽ പങ്കുചേരുവാൻ പരിശ്രമിക്കേണ്ടത് ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്. ഒരു ഇടയനും ഒരു തൊഴുത്തും എന്ന വലിയ ശക്തിയിലേയ്ക്ക് നമുക്കേവർക്കും എത്തിച്ചേരുന്നതിനായി ഈ പുനരൈക്യ ആഘോഷം ഇടയാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.






# പരി. ദൈവമാതാവിന്റെ ജനനത്തിരുന്നാൾ

തിരുസഭയിൽ വിശുദ്ധരുടെ ജനനദിവസമല്ല, മരണദിവസമാണ് തിരുന്നാളായി ആഘോഷിക്കാറുള്ളത്. എന്നാൽ ലോകരക്ഷകനായ യേശുമിശിഹായുടേയും പരിശുദ്ധ ദൈവമാതാവിന്റേയും ഉദരത്തിൽ വച്ച് പരിശുദ്ധാത്മാവിനാൽ നിറഞ്ഞ സ്നാപകയോഹന്നാന്റേയും ജനനത്തിരുന്നാൾ തിരുസഭയിൽ ആഘോഷിക്കുന്നു. ലോകത്തിന്റെ പ്രകാശമായ യേശുമിശിഹായ്ക്ക് മുമ്പേ പ്രത്യക്ഷപ്പെട്ട ഉദയനക്ഷത്രമായ പരിശുദ്ധ ദൈവമാതാവിന്റെ ജനനത്തിരുന്നാൾ 436-ാം ആണ്ടു മുതലേ സെപ്റ്റംബർ 8-ാം തീയതി ഗ്രീക്ക്, ലാറ്റിൻ സഭകളിൽ ആഘോഷിച്ചു വരുന്നു. കേരള സഭയിലെ എട്ടു നോമ്പാചരണം പരിശുദ്ധ ദൈവമാതാവിന്റെ മാദ്ധ്യസ്ഥ ശക്തി ഭക്തരിലേയ്ക്കൊഴുകിയ ദൈവകാരുണ്യത്തിന്റെ ചരിത്രമാണ്.

ടിപ്പുവിന്റെ പടയോട്ടകാലത്ത് അമുസ്ലീങ്ങളായവർ ആക്രമിക്കപ്പെടുകയും അവരുടെ ആരാധനാലയങ്ങൾ കൊള്ളയടിക്കപ്പെടുകയും ചെയ്തിരുന്നു. ടിപ്പു മലബാർ കീഴടക്കിയപ്പോഴുണ്ടായ മർദ്ദനം സഹിക്കാനാവാതെ ഹിന്ദുക്കളും ക്രിസ്ത്യാനികളുമായ ഒട്ടേറെപ്പേർ തിരുവിതാംകൂറിൽ അഭയം തേടി. ടിപ്പുവിന് തിരുവിതാംകൂറിനോടുള്ള ശത്രുതയ്ക്ക് ഇത് കാരണമാവുകയും 1789 ൽ തിരുവിതാംകൂർ കീഴടക്കുക എന്ന ലക്ഷ്യത്തോടെ ടിപ്പു ആക്രമണം നടത്തുകയും ചെയ്തു. ടിപ്പുവിന്റെ സൈന്യം കീഴടക്കുന്ന പ്രദേശങ്ങളിലെ സ്ത്രീകളുടെ മാനം കവരുന്ന കാര്യത്തിൽ കുപ്രസിദ്ധി നേടിയിരുന്നു. കൊടുങ്ങല്ലൂർ കോട്ടയും, ആയ്കോട്ടയും, ആലങ്ങാടും, പറവൂരും കീഴടക്കി മൈസൂർ സൈന്യം ആലുവാപ്പുഴ വരെ എത്തി.



സൈന്യത്തിന്റെ മുന്നേറ്റം അറിഞ്ഞ സുറിയാനി ക്രിസ്ത്യാനികളായ സ്ത്രീകൾ തങ്ങളുടെ ചാരിത്ര്യം സംരക്ഷിക്കപ്പെടുന്നതിനായി പരിശുദ്ധ ദൈവമാതാവിന്റെ മാദ്ധ്യസ്ഥം യാചിച്ചുകൊണ്ട് ദൈവാലയത്തിൽ ഒരുമിച്ചുകൂടി, കഠിനമായ ഉപവാസം അനുഷ്ഠിക്കുവാൻ തുടങ്ങി. പിന്നീടുണ്ടായ ശക്തമായ പേമാരിയെത്തുടർന്ന് പെരിയാർ കരകവിഞ്ഞൊഴുകുകയും ടിപ്പുവിന്റെ സൈന്യം പിന്തിരിഞ്ഞുപോവുകയും മടങ്ങിപ്പോയ ടിപ്പു ബ്രിട്ടീഷുകാരോടുള്ള യുദ്ധത്തിൽ കൊല്ലപ്പെടുകയും ചെയ്തു എന്നതാണ് ചരിത്രസത്യം. പരിശുദ്ധ ദൈവമാതാവിന്റെ മാദ്ധ്യസ്ഥതയിൽ തങ്ങൾക്കു ലഭിച്ച പ്രത്യേക അനുഗ്രഹത്തിന്റെ സ്മരണയ്ക്കായി സെപ്റ്റംബർ 1 മുതൽ 8 വരെയുള്ള തീയതികളിൽ എട്ടു നോമ്പ് അനുഷ്ഠിക്കുന്നത് സുറിയാനി ക്രൈസ്തവരുടെ പതിവായിതീർന്നു.

**പരിശുദ്ധ കന്യകയേ, ദൈവജനനി,**
**ക്രിസ്ത്യാനികളുടെ രക്ഷകയേ അങ്ങ്**
**ഒരമ്മയെപ്പോലെ ഞങ്ങളെ കടാക്ഷിക്കുന്നതിന് മടി**
**കാണിച്ചില്ല. ഈശ്വരനെന്ന് അനശ്വരഗായകൻ പാടിയ**
**അനശ്വരഗാനമാണ് നീ.**
**ആകാശഭംഗി സൗന്ദര്യ മാനദണ്ഡമായി കരുതുന്ന**
**ഈ കാലഘട്ടത്തിൽ അമ്മേ, നീ യഥാർത്ഥ സൗന്ദ**
**ര്യത്തിന്റെ മാനദണ്ഡമാണ്. ദൈവമാതാവേ,**
**അങ്ങ് സ്വർഗ്ഗത്തിന്റെ വാതിലും മനുഷ്യവംശത്തിന്റെ**
**അജയ്യ സംരക്ഷകയും**
**പ്രസാദവരത്തിന്റെ അക്ഷയ ഭണ്ഡാരവും**
**പ്രപഞ്ചത്തിന്റെയെല്ലാം**
**മദ്ധ്യസ്ഥയുമാണ്.**



# പുണ്യപുഷ്പം...



ഇസ മരിയ ഷൈജു, പോങ്ങുമൂട്

സഹജരെ വരികയീ കബറിൻ ചാരേ
സകലവും ത്യജിച്ചൊരീയിടയന്റെ ചാരേ
പദയാത്ര ചെയ്തീടാമനുയാത്ര ചെയ്തീടാം
ഇനിയുള്ള ജീവിതം ധന്യമാക്കീടുവാൻ

ഗിരിദീപമായ് വന്നുയർന്നിരുളാ ഭൂവിൽ
പ്രഭയേകിയിന്നു നിലകൊൾവൂ മർത്യരിൽ
കരയുന്ന മർത്യരെ ചേർത്തു നിർത്തി
അരികിലെ അനുജന് അന്നമേകി

പല പുണ്യപുഷ്പമായ് പകലോനു തുല്യനായ്
സകലവും ത്യജിച്ചൊരീയിടയ ശ്രേഷ്ഠൻ
സഫലജന്മമേ, സഭയുടെ പുണ്യമേ
സദയം പ്രാർത്ഥിപ്പൂ മക്കൾ ഞങ്ങൾ






# വിശ്വാസം



ശ്രീ. രാജു അബ്രഹാം വനത്തിൽ, ചെമ്പുമല

''വിശ്വാസം എന്നത് പ്രത്യാശിക്കുന്നവ ലഭിക്കുമെന്ന ഉറപ്പും കാണപ്പെടാത്തവ ഉണ്ട് എന്ന ബോധ്യവുമാണ്'' (ഹെബ്രായർ 11:1).

''കാണാതെ തന്നെ വിശ്വസിക്കുന്നവർ ഭാഗ്യവാന്മാർ'' (യോഹ 20: 29).

നമുക്ക് വിശ്വാസം ലഭിക്കുന്നതും അതിൽ വളരുന്നതും സഭയിലൂടെയാണ്. അതുകൊണ്ട് നാം സഭാ സമൂഹത്തോട് ചേർന്നു നിൽക്കണം. സഭയിൽ നിന്നും അകന്നാൽ വിശ്വാസത്തിന് ശോഷണം സംഭവിക്കാം. കുടുംബാംഗങ്ങൾക്ക് പ്രത്യേകിച്ച് മാതാപിതാക്കൾക്ക് ദൈവത്തിൽ ആഴമായ വിശ്വാസമുണ്ടെങ്കിൽ ആ വിശ്വാസം കുട്ടികളിലേയ്ക്ക് അനർഗ്ഗളമായി ഒഴുകിക്കൊണ്ടിരിക്കും. വിശ്വാസം ദൈവത്തിന്റെ ദാനമാകയാൽ നാം എന്നും അവിടുത്തോട് പ്രാർത്ഥിച്ച് വിശ്വാസത്തിൽ വളരണം.



അതോടൊപ്പം തന്നെ പ്രാർത്ഥനയിലൂടെയും വചന വായനയിലൂടേയും ധ്യാനത്തിലൂടെയും ദൈവ സാന്നിദ്ധ്യാനുസ്മരണത്തിലൂടെയും അനുദിനമുള്ള കൂദാശ സ്വീകരണത്തിലൂടെയും ദൈവത്തോട് ബന്ധപ്പെട്ട് അവിടുത്തോടുള്ള വിശ്വാസത്തിൽ വളരണം. ദൈവത്തോടുള്ള നിരന്തരമായ ബന്ധത്തിലൂടെയാണ് നാം നമ്മുടെ വിശ്വാസം വളർത്തുക. പ്രിയരേ, ഇന്ന് നമ്മുടെ ക്രൈസ്തവ വിശ്വാസത്തിന് ആഴവും ഉറപ്പും വളരെയേറെ കുറഞ്ഞുപോയിട്ടുണ്ടെന്നത് ഒരു യാഥാർത്ഥ്യമല്ലേ?

വിവിധ വിശ്വാസങ്ങളിൽപ്പെട്ട ഇതര മതസ്ഥരായ ആളുകളുമായി ഇടകലർന്നു ജീവിക്കുന്ന നമ്മിൽ എടുത്തു പറയത്തക്ക വിശ്വാസത്തിന്റെ സാക്ഷ്യം ഇന്നു കാണപ്പെടുന്നില്ല. വിശ്വാസജീവിതം ഏറ്റവും താഴ്ന്ന നിലവാരത്തിൽ ഇപ്രകാരം നയിക്കപ്പെടുമ്പോൾ മറ്റ് മതസ്ഥരായ ആളുകളുടെ മനസ്സിൽ ക്രിസ്തുവിനെക്കുറിച്ചും ക്രിസ്തു മാർഗ്ഗത്തെക്കുറിച്ചും തെറ്റിദ്ധാരണ ജനിക്കുവാൻ ഇടയാകും. ഇതുമൂലം എല്ലാ സത്യാന്വേഷികൾക്കുമായി നൽകപ്പെട്ടിരിക്കുന്ന ദൈവത്തിന്റെ ആത്യന്തിക ഉത്തരമാണ് ക്രിസ്തു എന്ന നിത്യസത്യം പലരും തിരിച്ചറിയാതെ പോവുകയും ചെയ്യും.




വിശ്വാസത്തെ പ്രതി ലോകത്തിന്റെ പല ഭാഗങ്ങളിലും ആക്രമണങ്ങളും പീഡനങ്ങളും രക്തസാക്ഷിത്വവും ക്രൈസ്തവജനത ഇന്ന് ഏറ്റുവാങ്ങിക്കൊണ്ടിരിക്കുന്നു. ഏകസത്യദൈവമായ ഈശോയെ അറിയാനും മറ്റുള്ളവരെ അറിയിക്കാനുമുള്ള മഹാഭാഗ്യം ലഭിച്ച നാമോരോരുത്തരും ദൈവികപദ്ധതിയിൽ നിന്നും എത്രയോ വിദൂരത്താണ്.

രാജ്യം ഭരിക്കാൻ രാഷ്ട്രീയക്കാരേയും ആരോഗ്യം പരിപാലിക്കാൻ ഡോക്ടർമാരേയും മാറി മാറി നമ്മൾ തിരഞ്ഞെടുക്കുന്നു. എന്നാൽ നമ്മുടെ ആത്മരക്ഷയ്ക്കായി യേശുവല്ലാതെ മറ്റൊരു മാർഗ്ഗവും ഇല്ല എന്ന ക്രൈസ്തവ വിശ്വാസം നമ്മെ പരിരക്ഷിക്കുന്നു എന്ന സത്യം നാം മറക്കരുത്.

ക്രൂശിതനെക്കുറിച്ചല്ലാതെ മറ്റൊന്നിനെക്കുറിച്ചും എനിക്ക് പറയാനില്ലെന്ന് വി. പൗലോസ് ശ്ലീഹാ പറഞ്ഞത് ക്രിസ്തുവിലുള്ള ആഴമായ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണ്. അതിനാൽ ഇരുട്ടിനെ പഴിക്കാതെ ലോകത്തിന്റെ പ്രകാശമായ യേശുവിനെ പകരാൻ ആ വിശ്വാസം നമ്മുടെ ജീവിതത്തെ ഭരിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന് ആശിച്ചുപോവുകയാണ്.

ഒരു ആത്മശോധനയുടെ അനിവാര്യമായ സമയമാണിത്. മാറ്റത്തിന്റെ കാഹളധ്വനി മുഴങ്ങേണ്ട സമയം. ഇനി ഒരു നിമിഷം വൈകിക്കൂടാ. ഭരമേൽപ്പിക്കപ്പെട്ട ദൗത്യം ഉത്തരവാദിത്വത്തോടെ പ്രാർത്ഥനാപൂർവ്വം നമുക്ക് ഏറ്റെടുക്കാം. കർമ്മനിരതരായി വിശ്വാസവീഥിയിൽ നമുക്ക് അണിചേരാം. അതിനുള്ള കൃപ സർവ്വശക്തൻ നമ്മിൽ വർഷിക്കട്ടെ എന്ന് ഹൃദയ പൂർവ്വം പ്രാർത്ഥിക്കുന്നു.



ആൻസി എ.എ, കുറ്റിയാനി

# ഇരുളിൽ തെളിഞ്ഞ ദീപം



കുളിർമയേകുന്ന സൂര്യപ്രകാശത്തിന്റെ ചൂട് മുഖത്തു തട്ടി അന്ന ഉണർന്നു. അകലെ എവിടെയോ അമ്മ ആരോടോ എന്തൊക്കെയോ സംസാരിക്കുന്നുണ്ട്. അവൾ അതൊന്നും ശ്രദ്ധിക്കാതെ എഴുന്നേറ്റു. ചുറ്റുമുള്ള മേശകളുടെ സഹായത്തോടെ തന്റെ ഇരുട്ട് നിറഞ്ഞ നയനങ്ങളുമായി അവൾ വീടിന്റെ പൂമുഖത്ത് ചെന്നിരുന്നു. ചുറ്റും പലപല ശബ്ദങ്ങൾ. മേശയിൽ തപ്പിനോക്കിയപ്പോൾ എന്തോ കൈയിൽ തട്ടി. അവൾ അമ്പരുന്നു. എടുത്തപ്പോൾ അതൊരു ജപമാലയാണെന്ന് മനസ്സിലായി. അവൾ അതിനെ തഴുകി തലോടി ഇരുന്നപ്പോൾ അച്ഛൻ അടുത്തുവന്ന് ചോദിച്ചു. അന്നക്കുട്ടിയേ, ഇന്നത്തെ പ്രത്യേകത അറിയാമോ മോൾക്ക്? അവൾ ആദ്യമൊന്ന് പതറിയെങ്കിലും പിന്നീട് ഉത്തരം പറഞ്ഞു. അച്ഛാ, ഇന്ന് സെപ്റ്റംബർ 1-ാം തീയതിയല്ലേ. 8 നോമ്പ് ആരംഭിക്കുന്നു.

അച്ഛൻ പറഞ്ഞു. മിടുക്കി, ഈ ജപമാല ഞാൻ മോൾക്ക് വാങ്ങിയതാ. ഈ ജപമാല കൈയിൽ വച്ച് പരിശുദ്ധ മാതാവിനോട് നിരന്തരം പ്രാർത്ഥിക്കണം കേട്ടോ. ഈ വർഷം നമുക്ക് ദേവാലയത്തിൽ പോകാൻ സാധിക്കുകയില്ല എന്നാണ് തോന്നുന്നത്. കൊറോണ ലോകത്തെ കാർന്ന് തിന്നുകയല്ലേ. അന്നക്കുട്ടി വീട്ടിലിരുന്ന് പ്രാർത്ഥിച്ചോ. അച്ഛൻ മുറിയിലേയ്ക്ക് പോയി. അന്നക്കുട്ടിയുടെ മനസ്സിലേയ്ക്ക് സംശയങ്ങൾ ഓടിയെത്തി.

ഞാൻ എങ്ങനെയാണ് പ്രാർത്ഥിക്കേണ്ടത്. എന്തിനു വേണ്ടിയാണ് പ്രാർത്ഥിക്കേണ്ടത്. അവൾ അവളുടെ അമ്മയോട് ചോദിച്ചു. അമ്മ പറഞ്ഞു: നീ നിന്റെ കണ്ണുകൾക്കു വേണ്ടി പരിശുദ്ധ അമ്മയോട് പ്രാർത്ഥിക്കുക. പരിശുദ്ധ അമ്മയുടെ മാദ്ധ്യസ്ഥം വഴി മോളുടെ കാഴ്ച പഴയ സ്ഥിതിയിൽ എത്തും.

അവൾ അവളുടെ കഴിഞ്ഞ നാളുകൾ ഓർത്തു. 3-ാം ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ ഒരു കാർ അപകടത്തിൽ നഷ്ടപ്പെട്ടതാണ് അന്നയുടെ കണ്ണുകൾ. അച്ഛനും അമ്മയ്ക്കും നിസ്സാര പരുക്കുകളെ ഉണ്ടായിരുന്നുള്ളൂ. പക്ഷേ, അന്നക്കുട്ടിയുടെ കണ്ണുകൾക്ക് സാരമായി പരുക്കേറ്റു. ഇനി ഒന്നും ചെയ്യാൻ കഴിയില്ലെന്ന് ഡോക്ടർമാർ വിധിയെഴുതി. അച്ഛനോടും അമ്മയോടും ബന്ധുക്കൾ എല്ലാവരും പറഞ്ഞു: അന്നക്കുട്ടിയുടെ ജീവൻ കിട്ടിയല്ലോ. അതോർത്ത് സന്തോഷിക്കുക. അല്ലാതെ ഇനി വിഷമിച്ചിട്ടെന്താ കാര്യം?

പെട്ടന്ന് ഉറക്കത്തിൽ നിന്നെന്ന പോലെ അവൾ തന്റെ പഴയ ഓർമ്മയിൽ നിന്നും ഞെട്ടിയുണർന്നു. അവൾ തന്റെ കൈയിലെ ജപമാല മുറുക്കെ പിടിച്ച് പ്രാർത്ഥിച്ചുകൊണ്ടിരുന്നു. പരിശുദ്ധ അമ്മയുമായി അവൾ നിരന്തര സംസർഗ്ഗത്തിൽ ഏർപ്പെട്ടു. വൈകുന്നേരമായപ്പോൾ പള്ളിയിൽ നിന്നും അച്ഛന്റെ ഫോണിൽ ആരോ വിളിച്ചു.

8-ാം തീയതി നിങ്ങളുടെ വീട്ടിലെ എല്ലാവർക്കും വി. കുർബാനയ്ക്ക് വരാൻ അവസരമുണ്ട്. എല്ലാവരും വരണം. അന്നക്കുട്ടിക്ക് സമാധാനമായി. പരിശുദ്ധ അമ്മയുടെ ജനനത്തിരുനാളിന് പോകാൻ അവസരം ലഭിച്ചതിൽ അവൾ സന്തോഷിച്ചു.

നോമ്പിന്റെ 4-ാം ദിവസം ഉച്ചയ്ക്ക് ഭക്ഷണം കഴിക്കുന്നതിനിടെ അച്ഛൻ പറഞ്ഞു: നിങ്ങൾ ആരെങ്കിലും അറിഞ്ഞോ? നമ്മുടെ അയൽപക്കത്തെ വീട്ടിൽ പുതുതായി 5 പേർ വാടകയ്ക്ക് വന്നില്ലേ. അവർക്കെല്ലാം കൊറോണ ആണെന്ന് കേട്ടു. നമ്മുടെ പഞ്ചായത്ത് മുഴുവൻ കണ്ടെയ്ന്റ്മെന്റ് സോൺ ആണ്. 8-ാം തീയതി പള്ളിയിൽ പോകാൻ സാധിക്കുമോ എന്തോ?

അന്നക്കുട്ടി ആകെ നിരാശയിലായി. അവൾ മാതാവിനോട് നിലവിളിച്ച് പ്രാർത്ഥിച്ചുകൊണ്ടിരുന്നു. പള്ളിയിൽ വിളിച്ച് അന്വേഷിച്ചപ്പോൾ വി. കുർബാനയിൽ വരുന്നതിൽ തടസ്സമൊന്നും ഇല്ലെന്ന് അധികാരികൾ പറഞ്ഞു.

അങ്ങനെ അവൾ കാത്തിരുന്ന 8-ാം തീയതി വന്നെത്തി. അവർ പള്ളിയിൽ ചെന്നു. അന്നക്കുട്ടിയും കുടുംബവും അല്ലാതെ വേറെ കുടുംബങ്ങൾ ഒന്നുമില്ല. അവൾ തന്റെ കണ്ണിനു വേണ്ടി പരിശുദ്ധ അമ്മയോട് പ്രാർത്ഥിച്ചുകൊണ്ടിരുന്നു. വി. കുർബാനയുടെ മധ്യത്തിൽ ഒരു മഴത്തുള്ളി അന്നയുടെ കണ്ണുകളിൽ പതിക്കുന്നതായും കണ്ണുകളെ മൂടിയിരുന്ന ഒരു പാട ഉരുകി മാറുന്നതായും അവൾക്ക് അനുഭവപ്പെട്ടു. കണ്ണ് തുറന്നു നോക്കിയപ്പോൾ ഒരു വെള്ള പ്രകാശം കണ്ണിനെ വലയം ചെയ്തിരിക്കുന്നു. കുറച്ച് കഴിഞ്ഞപ്പോൾ അവളുടെ കാഴ്ച പഴയതുപോലെയായി. നിറങ്ങളേയും രൂപങ്ങളേയും തിരിച്ചറിയാൻ കഴിയുന്ന അവസ്ഥ. അവൾക്ക് സന്തോഷമായി. അവളുടെ കണ്ണുകൾ നിറഞ്ഞു. അവൾ ദൈവത്തിന് നന്ദി പറഞ്ഞു.

---

## വിശുദ്ധ മദർ തെരേസ



# പദപ്രശ്നം

തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

സഭാചരിത്രവുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com
അവസാന തീയതി : 2021 ഒക്ടോബർ 10




**വലത്തോട്ട്**

(1) മലങ്കര കത്തോലിക്ക സഭയിലെ ഏക ബസിലിക്ക സ്ഥിതി ചെയ്യുന്ന സ്ഥലം

(2) പുനരൈക്യ കനകജൂബിലി ആഘോഷ സമാപനം നടന്ന സ്ഥലം

(3) ചേപ്പാട്ട് ഫിലിപ്പോസ് റമ്പാൻ തിരുവനന്തപുരത്തു നിന്നും ആരംഭിച്ച മാസിക

(4) മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ പ്രഥമ ഔദ്യോഗിക എപ്പിസ്കോപ്പൽ സുന്നഹദോസ് നടന്ന സ്ഥലം

(5) മാർ ഈവാനിയോസ് പിതാവിന് ആദ്യമായി മലങ്കര റീത്തിൽ വി. കുർബാന അർപ്പിക്കുന്നതിന് അവസരം ലഭിച്ച ദിവ്യകാരുണ്യ കോൺഗ്രസ് നടന്ന നഗരം

**താഴോട്ട്**

(1) മെത്രാപ്പോലീത്താമാരുടെ ഔദ്യോഗിക ചിഹ്നം

(2) മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കിയുടെ പ്ലാറ്റിനം ജൂബിലി ആഘോഷം നടന്ന സ്ഥലം

(6) മാർ ഈവാനിയോസ് പിതാവിനാൽ സ്ഥാപിതമായ സന്യാസപ്രസ്ഥാനം

(7) കത്തോലിക്കാ സഭയിലേയ്ക്ക് പുനരൈക്യപ്പെട്ട ആദ്യ അഞ്ചു വ്യക്തികളിലെ ഏക അല്മായൻ

(8) മലങ്കര സുറിയാനി ആരാധനക്രമത്തിന് അംഗീകാരം നൽകിയ മാർപാപ്പ

(9) 'ഭാരതീയ രാജാവ്' എന്ന് മാർ ഈവാനിയോസ് പിതാവിനെ വിശേഷിപ്പിച്ച പ്രശസ്ത ആംഗലേയ സാഹിത്യകാരൻ

(10) പാളയത്തുള്ള ഏതു തീയറ്ററാണ് താത്ക്കാലിക ദൈവാലയമായി മാർ ഈവാനിയോസ് പിതാവിന്റെ സ്ഥാനാരോഹണത്തിനായി ക്രമീകരിച്ചത്

(11) തിരുവനന്തപുരം അതിഭദ്രാസനത്തിനൊപ്പം സ്ഥാപിക്കപ്പെട്ട രൂപത

(12) പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയം സന്ദർശിച്ച മാർപാപ്പ

(13) ''അന്ധകാര മധ്യേ ഞങ്ങൾക്കാശ്വാസമാകുവാൻ പൊൻ താരമേ ജയിച്ചാലും മേൽക്കുമേൽ ഭൂമൗ''. മാർ ഈവാനിയോസ് പിതാവിനെക്കുറിച്ച് ഇങ്ങനെ പാടിയ മഹാകവി

## കഴിഞ്ഞ ലക്കത്തിലെ ഉത്തരം

| | | | | | | | | |
|---|---|---|---|---|---|---|---|---|
| 13 ലി | യോ | XIII | 1 സ്വ | | 11 ഫ്രാ | 6 ഏ | | 15 പോ |
| 5 എ | ഫേ | സു | സ് | | ൻ | ശ | | ൾ |
| 8 ദാ | വീ | ദ് | തി | 7 എ | സി | യ്യ | | VI |
| 2 ഇ | നേ | 14 ഫാ | ബി | ലി | സ് | ദേ | വൂ | സ് |
| | 9 ര | ത്തി | | സ | മാ | | | |
| | ണ്ടാം | മ | | 4 ബ | ർ | ണ | ദീ | ത്ത |
| 10 യോ | ഹ | ന്നാ | ൻ | ത്ത് | പ്പാ | | | യാ |
| | വ്വ | | | | പ്പ | | | 12 പി |
| 3 വ | ച | നി | പ്പ് | | | | | |

## വിജയി

**ക്രിസ്റ്റീന ബിജു**

**ഇടവക : മണ്ണൂർ**

**ജില്ല : അഞ്ചൽ**

## കവിത

# ആബോ ഗീവർഗ്ഗീസ്...



സി. ഐശ്വര്യ എസ്. ഐ. സി

ആർഷഭാരതരത്നം ജ്ഞാനിയാം മാർ ഈവാനിയോസ്
താപസവര്യേണ്യനാം ക്രിസ്തുവിൻ പ്രിയസൂനു
ആഴമാം ദൈവശാസ്ത്രം പാലിച്ചു ബാല്യം മുതൽ
ദർശന സമ്പത്തിനാൽ സമ്പുഷ്ടം ജീവിതവും

സ്വസമുദായത്തിന്റെ ഉൾപ്പോരും മ്ലേച്ഛതയും
സ്വഹൃദയവേദി തന്നിൽ ഏറ്റതാം മുറിവായി
മനസു മടുപ്പിക്കും കൃത്യത്തിൽ മനം നൊന്ത്
മനസ്സിൽ സ്വസ്ഥതയാം സന്യാസം മാർഗ്ഗമാക്കി

ഭാരത സംസ്കാരത്തിൽ അലിഞ്ഞ സന്യാസത്തെ
ക്രിസ്തീയ ദർശനത്തിൽ പുതുക്കി വാർത്തിതല്ലോ
പ്രഥമ സന്യാസത്തിൽ സാക്ഷിയായ് മുണ്ടൻമല
പ്രാർത്ഥന മന്ത്രത്തിൽ പുളകം ചാർത്തി നിന്നു

മാതാവാം സഭ തന്നിൽ പുൽകുവാൻ നിശ്ചയിച്ചു
ചിത്തത്തിൽ പുനരൈക്യം കർമ്മത്തിൽ നിവർത്തിച്ചു
പത്രോസിൻ അടിസ്ഥാനേ വേർപെട്ട ശാഖ ഒട്ടി
ചരിത്ര പുരുഷനായ് ഐക്യത്തിൻ പ്രവാചകൻ

ദൈവ സേവനത്തെക്കാൾ അമൂല്യമല്ലോ ഭുവിൽ
ദൈവത്തെ സമ്പാദിപ്പിൻ ആചാര്യഗുരുമൊഴി
പരിശുദ്ധ മാർ ഈവാനിയോസ് താപസശ്രേഷ്ഠാചാര്യ
അനുഗ്രഹം വർഷിക്കണെ നിൻ തിരുസഭ തന്നിൽ

# വിശ്വാസസത്യങ്ങൾ



ഫാ. ജോർജ്ജ് താന്നിമൂട്ടിൽ

കൂട്ടുകാരെ,

എല്ലാർക്കും സുഖമാണോ? കഴിഞ്ഞ തവണ അച്ചൻ എഴുതിയ വിശ്വാസപ്രമാണങ്ങളെ കുറിച്ചുള്ള ലക്കം എല്ലാവർക്കും ഇഷ്ടം ആയല്ലോ അല്ലേ? ഇത്തവണ പരിശുദ്ധ ത്രിത്വത്തെ കുറിച്ചാണ് നമ്മൾ ചിന്തിക്കുന്നത്. മതബോധന ക്ലാസിലും, നമ്മുടെ വീട്ടിലും, കൂട്ടുകാർക്കിടയിലും നാം എപ്പോഴും ഉപയോഗിക്കുന്ന വിശുദ്ധമായ വാക്കാണ് പരിശുദ്ധ ത്രിത്വം.

ത്രിത്വത്തെക്കുറിച്ച് നിങ്ങൾക്ക് കുറച്ചു കാര്യങ്ങൾ അറിയാം. ത്രിത്വത്തിൽ മൂന്ന് ആളുകളുണ്ട്. എന്നാൽ ദൈവം ഒന്നേയുള്ളൂ. കൂട്ടുകാർക്ക് സാധാരണ തോന്നുന്ന ഒരു സംശയം അച്ചൻ പറയട്ടെ. പരിശുദ്ധ ത്രിത്വത്തിൽ വ്യക്തികൾ മൂന്നാണ്, മൂന്നു പേരും ദൈവമാണ് എന്നാൽ ദൈവം ഒന്നേയുള്ളൂ എന്ന് സഭ പഠിപ്പിക്കുന്നു. സത്ത എന്ന വാക്കും വ്യക്തി എന്ന വാക്കും തമ്മിലുള്ള വ്യത്യാസം തിരിച്ചറിയാത്തതുകൊണ്ടാണ് നമുക്ക് ഇങ്ങനെ ഒരു സംശയം ഉണ്ടാകുന്നത്.

സത്തയെ അറിയാൻ അത് എന്താണ് എന്ന് ചോദിക്കണം. വ്യക്തിയെ അറിയാൻ അത് ആരാണ് എന്ന് ചോദിക്കണം. അതിനായി അച്ചൻ ഒരു ഉദാഹരണം പറയാം. ഒരു മാമ്പഴം കാട്ടി ഇത് എന്താണ് എന്ന് നിങ്ങളോട് ചോദിച്ചാൽ ഇതു ഒരു ഫ്രൂട്ട് ആണെന്ന് നിങ്ങൾ പറയും. എന്നാൽ ഇത് ആരാണ് എന്ന് ചോദിച്ചാൽ അതിന് ഉത്തരം പറയാൻ കൂട്ടുകാർക്ക് കഴിയില്ല. ഇതിന്റ അർത്ഥം ഒരു പഴത്തിന് സത്ത ഉണ്ട് പക്ഷേ വ്യക്തിത്വമില്ല. ഇനി നിങ്ങളുടെ കാര്യം എടുക്കാം. നിങ്ങൾ എന്താണെന്നു ചോദിച്ചാൽ കൂട്ടുകാർ പറയും നിങ്ങൾ മനുഷ്യരാണ്. നിങ്ങൾ ആരാണെന്നു ചോദിച്ചാൽ നിങ്ങൾ നിങ്ങളുടെ പേരുകൾ പറയും. ഇതിൽ നിന്നും എന്തു മനസിലാക്കാം. ഈ കാണപ്പെടുന്ന ലോകത്തിൽ വ്യക്തിത്വം ഉള്ളത് മനുഷ്യന് മാത്രമാണ്. ബാക്കിയുള്ള എല്ലാ ജീവജാലങ്ങൾക്കും സത്ത മാത്രമേയുള്ളു വ്യക്തിത്വമില്ല. എന്നാൽ മനുഷ്യർക്ക് ഒരു സത്തയിൽ ഒരു വ്യക്തിത്വം ഉണ്ട്. അതുകൊണ്ട് തന്നെ സർവ്വചരാചരങ്ങളെയും സൃഷ്ടിച്ച ദൈവത്തിന് എന്തുകൊണ്ട് ഒരു സത്തയിൽ മൂന്നു വ്യക്തികൾ ആയിക്കൂടാ. പരിശുദ്ധ ത്രിത്വത്തെ സംബന്ധിച്ച് സത്തയിൽ ഉള്ള മൂന്ന് വ്യക്തികൾക്കും മൂന്നു ധർമ്മങ്ങൾ ഉണ്ട്, ഇവ ഒന്നിനോടൊന്ന് ബന്ധപ്പെട്ടിരിക്കുന്നു. കൂട്ടുകാർക്ക് ഈ ചിന്ത മനസിലായി കാണും അല്ലെ. അപ്പോൾ പരിശുദ്ധ ത്രിത്വത്തിൽ ഒരു സത്തയും മൂന്ന് വ്യക്തികളും ഉണ്ട്. നിങ്ങൾ അറിഞ്ഞിരിക്കേണ്ട മറ്റൊരു വിശ്വാസസത്യവുമായി അടുത്ത ലക്കത്തിൽ കണ്ടുമുട്ടാം. ദൈവം അനുഗ്രഹിക്കട്ടെ.

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം




ഒരിക്കൽ കൊച്ചുകീവറീച്ചന്റെ സഹോദരി രോഗിയായി കിടക്കുകയായിരുന്നു. ധാരാളം ചികിത്സ നടത്തി. വലിയ ഫലമൊന്നും കണ്ടില്ല.
എഴുന്നേൽക്കൂ മോളൂ!
മോളെ, എഴുന്നേൽക്ക്. ഈ കഷായം കുടിക്കണം.
അവർ അടുത്തുള്ള കത്തോലിക്ക പള്ളിയിൽ
നല്ല ഈശോയേ.... എന്റെ അനുജത്തീടെ രോഗം നീ മാറ്റിത്തരണമേ...
ഓ പരിശുദ്ധ മറിയമേ എന്റെ മോളുടെ അസുഖം ഭേദമാക്കിത്തരണമേ....
മോനേ സാക്ഷാൽ പള്ളി അതാണ്. നമുക്ക് ആ പള്ളിയിൽ ചേരണം.
ഉം

തുടരും...

# പൊതുവിജ്ഞാനം



തയ്യാറാക്കിയത് : സി. അഞ്ജന ഡിഎം.

1. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ പുനരൈക്യം നടന്നതെന്ന്?
   1930 സെപ്റ്റംബർ 20
2. ആരുടെ മുമ്പിലാണ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവും സംഘവും പുനരൈക്യപ്പെട്ടത്?
   അഭിവന്ദ്യ അലോഷ്യസ് മരിയ ബൻസീഗർ തിരുമേനിയുടെ മുമ്പിൽ
3. പുനരൈക്യം നടന്നത് എവിടെ വച്ചാണ്?
   കൊല്ലം തങ്കശ്ശേരി അരമന ചാപ്പലിൽ വച്ച്
4. മാർ ഈവാനിയോസ് പിതാവിനെ സ്വാഗതം ചെയ്തുകൊണ്ട് പതിനൊന്നാം പീയൂസ് മാർപാപ്പ പറഞ്ഞതെന്ത്?
   Welcome a Big Welcome
5. പുനരൈക്യ പ്രസ്ഥാനത്തിന്റെ പ്രഥമ വാർഷിക സമ്മേളനം നടന്നതെന്ന്? എവിടെവച്ച്?
   1931 സെപ്റ്റംബർ 20-22, തിരുവല്ല തിരുമൂലപുരത്തുവച്ച്
6. പരി. മറിയത്തിന്റെ സ്വർഗ്ഗാരോപണം ഒരു വിശ്വാസസത്യമായി പ്രഖ്യാപിച്ചതെന്ന്? ആര്?
   1950 നവംബർ 1, 12-ാം പീയൂസ് മാർപാപ്പ
7. ശൂനോയോ എന്ന സുറിയാനി വാക്കിന്റെ അർത്ഥം?
   സ്വർഗ്ഗാരോപണം
8. ആഗസ്റ്റ് മാസം മുഴുവൻ പരി. ദൈവമാതാവിന് പ്രതിഷ്ഠിച്ച് നൊവേന, ഉപവാസം, നോമ്പ് ഇവയിലൂടെ സ്വർഗ്ഗാരോപണ തിരുന്നാൾ ആഘോഷിക്കുന്ന സഭാവിഭാഗം?
   ഗ്രീക്കുസഭ
9. പരി. അമ്മയുടെ സ്വർഗ്ഗാരോപണത്തിന് തെളിവായി വി. ജോൺ ഡെമിഷിൻ ഉദ്ധരിക്കുന്ന ചരിത്രം?
   എവുന്തിമായിക് ചരിത്രം
10. പരി. മറിയത്തിന്റെ മരണം സംഭവിച്ച സ്ഥലത്ത് ഇന്നു കാണുന്ന ദൈവാലയത്തിന്റെ പേര്?
   നിദ്രയുടെ പള്ളി

വാർത്തകൾ

## ആവേ മരിയ

വിശുദ്ധരുടെ ജീവിതത്തിന്റെ വഴികാട്ടിയായ മാതാവിനെക്കുറിച്ച് വിശുദ്ധർ പറയുന്ന വാക്കുകൾ ഈ എട്ടുനോമ്പിന്റെ സമയത്ത് (സെപ്റ്റംബർ 1-8) ആവേ മരിയ എന്ന ചെറിയ വീഡിയോയിലൂടെ അവതരിപ്പിച്ചു. സണ്ടേ സ്കൂൾ കുട്ടികൾ തന്നെയാണ് ശബ്ദം നൽകി ഈ വീഡിയോകൾ തയ്യാറാക്കിയത്.

## റിസൾട്ട്

2020- 21 അദ്ധ്യയന വർഷത്തിൽ 10,12 ക്ലാസ്സുകളിൽ സർട്ടിഫിക്കറ്റ് പരീക്ഷ എഴുതിയ കുട്ടികളുടെ റിസൾട്ടും അധ്യാപകരുടെയും കുട്ടികളുടേയും ഡയറി മൂല്യനിർണ്ണയത്തിന്റെ റിസൾട്ടും പ്രസിദ്ധീകരിച്ചു. പരീക്ഷയിൽ ഉന്നതവിജയം കരസ്ഥമാക്കിയവർക്കും വിജയികളായവർക്കും ഡയറി മൂല്യനിർണ്ണയത്തിൽ റാങ്ക് ജേതാക്കൾ ആയവർക്കും അതിരൂപതാ മതബോധന കാര്യാലയത്തിന്റെ പേരിൽ പ്രത്യേകം അഭിനന്ദനങ്ങൾ!!.

## വിജയശതമാനം

10-ാം ക്ലാസ്സ് - 98.5%
12-ാം ക്ലാസ്സ് - 99.1%

## സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ്സ്

സണ്ടേസ്കൂൾ അദ്ധ്യാപകരെ മുഴുവൻ 3 ഗ്രൂപ്പുകളായി തിരിച്ച് മൂന്നു മാസങ്ങളിലായി നടത്തുന്ന പരിശീലന ക്ലാസ്സിലെ ആദ്യ ഗ്രൂപ്പിന്റെ പരിശീലനം ഓഗസ്റ്റ് 8, 15, 29 തീയതികളിലായി നടത്തപ്പെട്ടു. 9 വൈദികജില്ലകളിൽ നിന്നായി 388 മതാദ്ധ്യാപകർ ഈ പരിശീലനക്ലാസ്സിൽ പങ്കെടുത്തു. ഇതിലെ രണ്ടാമത്തെ ഗ്രൂപ്പായ 5 മുതൽ 8 വരെയുള്ള ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന മതാദ്ധ്യാപകർക്കായി നടത്തപ്പെടുന്ന ക്ലാസ്സിന്റെ ക്രമീകരണങ്ങൾ ചുവടെ ചേർക്കുന്നു.

വൈകുന്നേരം 6.30 മുതൽ 7.30 വരെ ഗൂഗിൾ മീറ്റ് വഴിയാണ് പരിശീലന ക്ലാസ്സ് നടത്തപ്പെടുന്നത്.

| വൈദികജില്ലകൾ | | ക്ലാസ്സ് 5,6,7,8 |
|---|---|---|
| അടൂർ, അഞ്ചൽ, ആയൂർ | - | സെപ്റ്റംബർ 12 ഞായർ |
| കഴക്കൂട്ടം,കിളിമാനൂർ, കൊട്ടാരക്കര | - | സെപ്റ്റംബർ 19 ഞായർ |
| നെടുമങ്ങാട്, പുനലൂർ, തിരുവനന്തപുരം | - | സെപ്റ്റംബർ 26 ഞായർ |

# സാൻജോസ്

അധ്യാപക വിദ്യാർത്ഥി മത്സരം

**തീയതി : സെപ്റ്റംബർ 22 ഞായർ**

വി. യൗസേഫ് പിതാവിന്റെ വർഷാചരണത്തോടനുബന്ധിച്ച് അധ്യാപകർക്കും വിദ്യാർത്ഥികൾക്കുമായി നടത്തുന്ന മത്സരങ്ങളുടെ രണ്ടാമത്തെ മത്സരമായിട്ട് എല്ലാ വിഭാഗങ്ങൾക്കും ചിത്രരചനയാണ് ക്രമീകരിച്ചിരിക്കുന്നത്. സെപ്റ്റംബർ 21 നു മുമ്പായി എല്ലാ വൈദികജില്ലകളിലും ജില്ലാതല മത്സരങ്ങൾ നടത്തിയതിനുശേഷം അതിൽ ഒന്നാം സ്ഥാനം കിട്ടുന്ന ചിത്രങ്ങളാണ് അതിരൂപതയിലേയ്ക്ക് അയച്ചുതരേണ്ടത് എന്ന് ഓർമ്മിപ്പിക്കുന്നു.

ഗ്രൂപ്പ് 1 : ജൂനിയർ (ക്ലാസ് 1 - 4)

വിഷയം : മരപ്പണിക്കാരനായ ജോസഫ്

ഗ്രൂപ്പ് 2 : ഇന്റർ മീഡിയേറ്റ് (ക്ലാസ് 5-8)

വിഷയം : അവൻ ഇതേക്കുറിച്ച് ആലോചിച്ചുകൊണ്ടിരിക്കേ, കർത്താവിന്റെ ദൂതൻ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട് അവനോടു പറഞ്ഞു: ദാവീദിന്റെ പുത്രനായ ജോസഫ്, മറിയത്തെ ഭാര്യയായി സ്വീകരിക്കാൻ ശങ്കിക്കേണ്ട. അവൾ ഗർഭം ധരിച്ചിരിക്കുന്നത് പരിശുദ്ധാത്മാവിൽ നിന്നാണ്. (മത്തായി 1:20)

ഗ്രൂപ്പ് 3 : സീനിയർ (ക്ലാസ് 9 -12)

വിഷയം : പേരെഴുതിക്കാനായി ഗലീലിയിലെ പട്ടണമായ നസ്രത്തിൽ നിന്നു യൂദയായിൽ ദാവീദിന്റെ പട്ടണമായ ബേത്ലെഹെമിലേക്ക് ഗർഭിണിയായ ഭാര്യ മറിയത്തോടുകൂടെ പോയി (ലൂക്ക 2: 5)

ഗ്രൂപ്പ് 4 : അധ്യാപകർ പ്രസംഗം (4 മിനിറ്റ്)

വിഷയം : അവർ അതിവേഗം പോയി മറിയത്തെയും ജോസഫിനേയും പുൽത്തൊട്ടിയിൽ കിടക്കുന്ന ശിശുവിനെയും കണ്ടു.(ലൂക്ക 2:16)

ചിത്രങ്ങൾ മേജർ അതിരൂപത കാര്യാലയത്തിലേക്ക്

അയക്കേണ്ട mail id sanjostvm@gmail.com

അവസാന തീയതി 21 -09- 2021 BEFORE 9 PM



അഞ്ചൽ വൈദിക ജില്ല സൺഡേ സ്കൂൾ
ഡയറക്ടറായി സ്തുത്യർഹമായ ശുശ്രൂഷ
നിർവഹിച്ചതിനു ശേഷം സ്ഥലം മാറി പോകുന്ന
ബഹുമാനപ്പെട്ട ദാനിയേൽ പ്ലാവിള അച്ചന്
തിരുവനന്തപുരം മേജർ അതിരൂപത വിശ്വാസ
പരിശീലന കാര്യാലയത്തിന്റെ ഹൃദയം
നിറഞ്ഞ നന്ദിയും യാത്രാ മംഗളങ്ങളും



അഞ്ചൽ വൈദിക ജില്ല സൺഡേ സ്കൂൾ
ഡയറക്ടറായി പുതുതായി ചുമതലയേറ്റ
ബഹുമാനപ്പെട്ട ബെനഡിക്ട് കുടത്തുമണ്ണിൽ
അച്ചനും ഹൃദയപൂർവ്വം സ്വാഗതം

# SANJOS 1 - RESULT

| Group | 1st Prize | 2nd Prize | 3rd Prize |
|---|---|---|---|
| Junior- Song | Tania Sera Manu<br>Kottavattom,<br>Punalur | Sreya Anna Siby<br>Edamulackal,<br>Ayoor | 1. Jeramiah Luke Shebi<br>Kaithaparambu,<br>Adoor<br>2. Athma Maria Renjith<br>Kozhiyodu,<br>Nedumangadu |
| Intermediate-Speech | Bright Baiju<br>Elikattoor,<br>Punalur | Johan Thomas<br>Pongumoodu,<br>Trivandrum | Abhina S Shibu<br>Velloorkonam<br>Nedumangadu |
| Senior- speech | Aleena S Mathew<br>Nilamel,<br>Kilimanoor | Sneha P John<br>Kuttiyani<br>Kazhakoottam | Roshna Raj<br>Kalayapuram West<br>Kottarakara |
| Teachers- Speech | Simi M Baby<br>Anchal<br>Anchal | Sabu Thankachen<br>Nalanchira<br>Trivandrum | Reshma Das<br>Edamulackal<br>Ayoor |

## 2020 – 21 ലെ സണ്ടേസ്കൂൾ പത്താം ക്ലാസ് പരീക്ഷയിൽ ഏറ്റവും ഉയർന്ന മാർക്ക് വാങ്ങിയവർ



അൻസ അലക്സാണ്ടർ
അടൂർ ഇടവക
അടൂർ വൈദികജില്ല
98 മാർക്ക് A+



റ്റിൻസ തോമസ്
വയല ഇടവക
അടൂർ വൈദികജില്ല
98 മാർക്ക് A+



ഇസ മരിയ ഷൈജു
പോങ്ങുമ്മൂട് ഇടവക
തിരുവനന്തപുരം വൈദികജില്ല
97 മാർക്ക് A+



റ്റിന എ. എസ്
മണലയം ഇടവക
തിരുവനന്തപുരം വൈദികജില്ല
96 മാർക്ക് A+

## 2020 – 21 ലെ സണ്ടേസ്കൂൾ പന്ത്രണ്ടാം ക്ലാസ് പരീക്ഷയിൽ ഏറ്റവും ഉയർന്ന മാർക്ക് വാങ്ങിയവർ



ആൽവിൻ ലാല്യ
ഇടമൺ ഇടവക
പുനലൂർ വൈദികജില്ല
97 മാർക്ക് A+



റിയ രേണ തോമസ്
പട്ടം ഇടവക
തിരുവനന്തപുരം വൈദികജില്ല
91 മാർക്ക് A+



എമി എൽസ ഷൈജു
പോങ്ങുമ്മൂട് ഇടവക
തിരുവനന്തപുരം വൈദികജില്ല
90 മാർക്ക് A+

## കുട്ടികളുടെ ഡയറി മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയവർ



ക്ലാസ്സ് 3
സാന്ദ്ര പി. സച്ചു
മരിയ നഗർ - കഴക്കൂട്ടം



ക്ലാസ്സ് 4
അൻസ അന്ന തോമസ്
വെട്ടിതിട്ട - പുനലൂർ



ക്ലാസ്സ് 5
റിയ റേച്ചൽ റോബിൻ
നരിക്കൽ - പുനലൂർ



ക്ലാസ്സ് 6
ജിൻസി വിജയകുമാർ
പരുത്തിക്കുഴി - നെടുമങ്ങാട്



ക്ലാസ്സ് 11
ആൻസി എ എ
കറ്റിയാനി - കഴക്കൂട്ടം



ക്ലാസ്സ് 7
ജോബിൻ എസ്
കാര്യവട്ടം - കഴക്കൂട്ടം



ക്ലാസ്സ് 8
ദീപ്പ അന്ന ഷാജി
പുതുശേരിഭാഗം - അടൂർ



ക്ലാസ്സ് 9
ബിൻസി വിജയകുമാർ
പരുത്തിക്കുഴി - നെടുമങ്ങാട്



ക്ലാസ്സ് 10
ആഷിക സിബി
നരിക്കൽ - പുനലൂർ



ക്ലാസ്സ് 12
ജാൻസി ജെ എസ്
കറ്റിയാനി - കഴക്കൂട്ടം

# അദ്ധ്യാപക ഡയറി മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയവർ



ക്ലാസ്സ് - എൽ കെ ജി
ആൻസി ലാൽ മാത്യു
പൊങ്ങുമ്മൂട് - തിരുവനന്തപുരം



ക്ലാസ്സ് - യു കെ ജി
ക്രിസ്റ്റി ജോസഫ്
പാണ്ടിതിട്ട - കൊട്ടാരക്കര



ക്ലാസ്സ് - 1
ക്രിസ്റ്റീന ആൻ രാജീവ്
പൊങ്ങുമ്മൂട് - തിരുവനന്തപുരം



ക്ലാസ്സ് - 2
സ്മിത യോഹന്നാൻ
പൊങ്ങുമ്മൂട് - തിരുവനന്തപുരം



ക്ലാസ്സ് - 3
സോഫിയ ജോൺ
കോഴിയോട് - നെടുമങ്ങാട്



ക്ലാസ്സ് - 4
ലീഡിയ ജസ്റ്റസ്
അടൂർ - അടൂർ



ക്ലാസ്സ് - 5
സിബി ബാബു
കൊടുമൺ - അടൂർ



ക്ലാസ്സ് - 6
ഇന്ദുലേഖ ബി.ഐ
മരിയനഗർ - കഴക്കൂട്ടം



ക്ലാസ്സ് - 7
ബിന്ദു റോബിൻ
നരിക്കൽ - പുനലൂർ



ക്ലാസ്സ് - 8
മീനു ബാബു
ഇളമണ്ണൂർ - അടൂർ



ക്ലാസ്സ് - 9
സിമി ഫിലിപ്പ്
കൈതപ്പറമ്പ് - അടൂർ



ക്ലാസ്സ് - 10
ലിൻസി അലക്സ്
കാഞ്ഞിരംപാറ - തിരുവനന്തപുരം

ക്ലാസ്സ് - 11
മേരിക്കുട്ടി തങ്കച്ചൻ
പാണ്ടിതിട്ട - കൊട്ടാരക്കര





ക്ലാസ്സ് - 12
ജീന എബി
കൈതപ്പറമ്പ് - അടൂർ

# ആദരാഞ്ജലികൾ



**അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് മെത്രാപോലീത്ത**

**(ഗുഡ്ഗാവ് രൂപതാധ്യക്ഷൻ)**

